# പൗരസ്ത്യതാരം

POWRASTHYATHARAM

Vol - 15 | Special Edition

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ | കൊല്ലം മെത്രാസന പ്രസിദ്ധീകരണം




## മലങ്കര സഭയുടെ
## ലാളിത്യത്തിന്റെ
## ആത്മീയ നിലാവിന്
## പ്രണാമം..





# ദൈവീക തേജസ്സ് മനുഷ്യഹൃദയങ്ങളിൽ പകർന്ന ഉത്തമ ഇടയൻ

## മഹാപുരോഹിത സന്ദേശം

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കൊച്ചി മെത്രാസനത്തിന്റെയും കൊല്ലം മെത്രാസനത്തിന്റെയും മെത്രാസന മെത്രാപ്പോലീത്തയായിരുന്ന അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനി 77-ാം വയസ്സിൽ തന്റെ നാഥന്റെ സന്നിദ്ധിയിലേക്ക് വാങ്ങിപ്പോയിരിക്കുന്നു. പരിശുദ്ധ സഭയെ സംബന്ധിച്ചിടത്തോളം അന്തോണിയോസ് തിരുമേനിയുടെ സാന്നിദ്ധ്യവും പ്രത്യേകമായ സ്വാധീനവും മലങ്കര സഭയ്ക്ക് ഒരിക്കലും മറക്കാൻ പാടില്ലാത്ത ഒരു സുവർണ്ണ കാലഘട്ടമാണെന്ന് പറയാം. ദീർഘനാൾ വൈദികനായിരിക്കെ കൊല്ലം മെത്രാസനത്തിലെ മെത്രാസന സെക്രട്ടറിയായും അരമന മാനേജരായുമൊക്കെ സേവനം അനുഷ്ഠിച്ച് മെത്രാസന ഭരണമെന്ന വലിയ പാഠങ്ങൾ മനസ്സിലാക്കാൻ കഴിഞ്ഞ ആളാണ് തിരുമേനി. 1991 ഏപ്രിൽ മാസം 30-ാം തീയതി ഞങ്ങൾ 5 മെത്രാച്ചന്മാരെ ഒരുമിച്ചു വാഴിക്കപ്പെട്ടതിൽ ഒരാളാണ് തിരുമേനി. ജീവിതവീക്ഷണത്തിന്റെ വലിയ ഒരു സ്വാധീനം തന്നോട് ബന്ധപ്പെടുന്ന എല്ലാവരുടെയും മേൽ ഒരു ആത്മീയ ചൈതന്യമായി പകർന്നു കൊടുക്കാൻ സാധിച്ച ഒരു വ്യക്തിയാണ് തിരുമേനി. ദൈവത്തിൽ നിന്ന് പ്രാർത്ഥന മൂലം ലഭിച്ചതായ ദൈവിക തേജസ്സ് മനുഷ്യഹൃദയങ്ങളിലേക്ക് പകർന്നു കൊടുക്കാൻ സൗമ്യമായ ശാന്തമായ അദ്ദേഹത്തിന്റെ ജീവിതത്തിന് കഴിഞ്ഞുവെന്നുള്ളത് സന്തോഷത്തോടെ ഓർക്കുന്നു. ഒരു ജേഷ്ഠസഹോദരൻ എന്ന രീതിയിൽ നമുക്ക് എപ്പോഴും പ്രചോദനവും പ്രോത്സാഹനവുമായി അദ്ദേഹം നിലകൊണ്ട കാര്യം എപ്പോഴും ഓർക്കുകയാണ്. ദീർഘനാളായി പലവിധ രോഗങ്ങൾ അദ്ദേഹത്തെ ബാധിച്ചിരുന്നതിൽ പലപ്പോഴും ഈ സ്ഥാനത്തു നിന്നും എന്നെ ഒഴിവാക്കണമെന്ന് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ കാലത്തേ അദ്ദേഹം ആവശ്യപ്പെട്ടിരുന്നതാണ്. എങ്കിലും പുതിയ മെത്രാപ്പോലിത്തന്മാരെ നിയമിക്കാൻ ഇല്ലാതിരുന്ന സാഹചര്യത്തിലാണ് അത് നീണ്ടുപോയത്. മാസങ്ങൾക്ക് മുമ്പ് പുതിയതായി സഭയ്ക്ക് 7 മെത്രാച്ചന്മാർ സ്ഥാനം ഏറ്റതോടു കൂടി അദ്ദേഹം തന്റെ ആവശ്യം നമ്മെ അറിയിക്കുകയും നാം അത് സന്തോഷപൂർവ്വം സ്വീകരിക്കുകയുമാണ് ചെയ്തത്. ആ സ്ഥാനത്തു നിന്നു മാറി വിശ്രമ ജീവിതം മല്ലപ്പള്ളി, മാർ അന്തോണിയോസ് ആശ്രമം ആരംഭിച്ച് അതിൽ തുടരുകയായിരുന്നു. എങ്കിലും സുന്നഹദോസ് അംഗമെന്ന നിലയിൽ സുന്നഹദോസിലെ എല്ലാ പ്രവർത്തനങ്ങൾക്കും അദ്ദേഹം സജീവമായിരുന്നു. തന്റെ അനുഭവ പരിചയത്തിന്റെ പേരിൽ സ്വാധീനം ചെലുത്താൻ സാധിച്ചയാളാണ് അദ്ദേഹം. പലപ്പോഴും അന്തോണിയോസ് തിരുമേനിയുടെ ഒരു അഭിപ്രായം, മറ്റുള്ളവർ സന്തോഷത്തോടെ സ്വീകരിക്കുകയും അദ്ദേഹത്തിന്റെ അഭിപ്രായത്തിന് വിപരീതമായി മറ്റൊരു അഭിപ്രായം ഉണ്ടാകാതിരിക്കുകയും ചെയ്യുന്നതാണ് പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ കഴിഞ്ഞ 32 വർഷമായി നാം കാണുന്നത്. പൗരോഹിത്യ ജീവിതത്തിലും മേല്പ്പട്ടസ്ഥാനത്തിലും എല്ലാം വ്യക്തമായിരിക്കുന്ന സ്വഭാവ വൈശിഷ്ട്യവും വ്യക്തിത്വത്തിന്റെ ശ്രേഷ്ഠതയും ആത്മീയതയുടെ ചൈതന്യവും വെളിവാക്കുവാനും പ്രതിഫലിപ്പിക്കുവാനും മറ്റുള്ളവർക്ക് പ്രകടമാക്കുവാനും കഴിഞ്ഞ അദ്ദേഹത്തിന് ദൈവം തമ്പുരാൻ നിത്യശാന്തി നൽകട്ടെ. പരിശുദ്ധന്മാരുടെയും മാലാഖമാരുടെയും കൂട്ടത്തിൽ അനവരതമായ സ്തുതി അർപ്പിക്കുവാൻ ദൈവസന്നിധിയിൽ അദ്ദേഹത്തിന് ഇടയാകട്ടെ. തുടർന്നും നമുക്ക് എല്ലാവർക്കും വേണ്ടി ദൈവസന്നിധിയിൽ മധ്യസ്ഥത തുടരുവാൻ ദൈവം തമ്പുരാൻ ഇടയാക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. മലങ്കര സഭയുടെ പ്രത്യേക പ്രാർത്ഥനയും ദൈവസന്നിധിയിലുള്ള യാചനയും അർപ്പിച്ചു കൊണ്ട് അദ്ദേഹത്തിന് വേണ്ടി എല്ലാവരും വി. കുർബാനയിലും പ്രാർത്ഥനയിലും ഓർമ്മിക്കണമെന്നും അദ്ദേഹം നമ്മുടെ ഒരു വലിയ മഹർഷിയായിട്ട് തന്റെ ജീവിതം കാഴ്ച വച്ചതിൽ ദൈവത്തെ നമുക്ക് മഹത്വപ്പെടുത്താം എന്നും ഓർമ്മിപ്പിച്ചു കൊണ്ട് വാക്കുകളെ ചുരുക്കട്ടെ.

ദൈവം നമ്മെ എല്ലാവരെയും അനുഗ്രഹിക്കട്ടെ.



**ഡോ. ജോസഫ് മാർ ദീവന്നാസിയോസ്**
**മെത്രാപ്പോലീത്ത**
**(കൊല്ലം മെത്രാസനം)**

കാലം ചെയ്ത അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമേനി നൈഷ്ഠിക ആധ്യാത്മികതയുടെ ഉദാത്തമായ വ്യക്തിത്വമായിരുന്നു. പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ നൈഷ്ഠികമായ കൗദാശിക ആരാധനയുടെ ഒരു വലിയ മാതൃകയായിരുന്നു തിരുമേനി എന്നുള്ളതാണ് പെട്ടന്ന് എന്റെ മനസ്സിൽ അദ്ദേഹത്തെക്കുറിച്ച് തെളിയുന്ന ചിത്രം. അദ്ദേഹത്തിന്റെ ഗുരുനാഥനായിരുന്ന, കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായിൽ നിന്ന് പഠിച്ചതായ ആത്മീയതയുടെ നൈഷ്ഠികത അദ്ദേഹം ജീവിതത്തിൽ ഉടനീളം പുലർത്തി. ആധ്യാത്മികതയോടൊപ്പം ലാളിത്യവും അദ്ദേഹം ജീവിതത്തിൽ പുലർത്തിരുന്നു. യാതൊരു ആർഭാടത്തിന്റെയും അണു പോലുമില്ലാതെ ജീവിതത്തിലും വേഷവിതാനത്തിലും ഭാവത്തിലുമെല്ലാം ആ ലാളിത്യം അദ്ദേഹം പുലർത്തിയിരുന്നു. അതോടൊപ്പം തന്നെ അദ്ദേഹം ഭദ്രാസനത്തിന്റെ ആത്മീയവും ഭൗതികവുമായ എല്ലാ കാര്യങ്ങളിലും വളരെ ശ്രദ്ധാലുവായിരുന്നു. അദ്ദേഹത്തിന്റെ പിൻഗാമിയായി വരുന്നതിനുമുമ്പ് അദ്ദേഹം ഡബ്ല്യൂ. സി. ചെറിയാൻ അച്ചനായി ഇരിക്കുമ്പോൾ മുതൽ തന്നെ അദ്ദേഹത്തെ എനിക്ക് അടുത്ത് അറിയാവുന്നതാണ്. പലപ്പോഴും അദ്ദേഹത്തോട് സംസാരിക്കുമ്പോൾ ലാളിത്യത്തിന്റെ ഭാവം എന്റെ മനസ്സിൽ തെളിഞ്ഞു വന്നിട്ടുണ്ട്. ജീവിക്കുന്ന ഒരു വിശുദ്ധന്റെ പ്രതീകം അദ്ദേഹത്തിന് ഉണ്ടായിരുന്നു. മെത്രാസനത്തിന്റെ ചുമതല ഏറ്റ ശേഷം ആ ഒരു ഉൾക്കാഴ്ച കൂടുതൽ ലഭിക്കുവാൻ എനിക്ക് ഇടയായി. അദ്ദേഹത്തിന്റെ പിൻഗാമിയായി വന്നതിൽ ഞാൻ അഭിമാനിക്കുന്നു. മെത്രാസനത്തിന്റെ എല്ലാ കാര്യങ്ങളിലും ശ്രദ്ധയോടെ ജീവിച്ചിരുന്ന, പ്രവർത്തിച്ചിരുന്ന തിരുമേനിയുടെ അതേ ഭാവങ്ങളെ ഉൾക്കൊണ്ടുകൊണ്ട് മെത്രാസനം മുന്നോട്ടു നയിക്കുവാൻ ബലഹീനനായ ഞാൻ ദൈവത്തിൽ ശരണപ്പെടുന്നു. അദ്ദേഹത്തിന്റെ മധ്യസ്ഥതയും പ്രാർത്ഥനയും മെത്രാസനത്തോടും ബലഹീനനായ എന്നോടും ഉണ്ടായിരിക്കും എന്ന് ഞാൻ വിശ്വസിക്കുന്നു. അദ്ദേഹത്തിന് ഇമ്പങ്ങളുടെ പറുദീസയിൽ ശ്രേഷ്ഠാചാര്യന്മാരുടെ നിരയിൽ ദൈവം സ്ഥാനം കൊടുക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. അദ്ദേഹത്തിന്റെ പ്രാർത്ഥന നമുക്ക് ഏവർക്കും കാവലും കോട്ടയും ആയിരിക്കട്ടെ.



**സഖറിയ മാർ സേവേറിയോസ്**
**മെത്രാപ്പോലീത്ത**
**(ഇടുക്കി മെത്രാസനം)**

അമ്മയുടെ കൈവിരൽത്തുമ്പിൽ തൂങ്ങി കൊല്ലം അരമന ചാപ്പലിൽ എത്തുമ്പോൾ പത്ത് വയസ്സ് പ്രായം.

അന്നവിടെ രവിവാര പാഠശാലയിൽ കുട്ടിക്കഥകൾ പറഞ്ഞു തരുന്ന നന്നേ മെല്ലിച്ച ഒരു അച്ചനുണ്ടായിരുന്നു.

**ഡബ്ല്യൂ. സി. ചെറിയാനച്ചൻ...**
പിന്നീട് ഞങ്ങളുടെ അന്തോണിയോസ് തിരുമേനിയായി.

മൂന്ന് വർഷങ്ങളുടെ തുടർ പരിചയം പിന്നീട് വല്ലാത്തൊരു ആത്മബന്ധത്തിന്റെ തുടർക്കഥയുമായി.

വൈദിക വിദ്യാർത്ഥിയായും ശെമ്മാശനായും
വൈദികനായും
പിന്നീട് ഇപ്പോഴും
മുന്നിലെത്തുമ്പോഴെല്ലാം
എന്റെ കൊച്ച്
എന്നൊരു വിളിയും പരിചയപ്പെടുത്തലും ഉണ്ട്...
ഞാൻ പഠിപ്പിച്ചതാണ്
എന്നൊരു അവകാശമെടുക്കലും...
മിണ്ടാതെയിരുന്നു
ദൈവം ആരെന്നറിയാൻ
പറയാതെ പറഞ്ഞ
ഒരു ശാന്തസമുദ്രം കൂടി പിൻവാങ്ങുമ്പോൾ
മരണത്തിന്റെ ഈ തീരത്ത് വീണ്ടുമൊരു അനാഥത്വം.

പറഞ്ഞ് തന്നതും
പറയാതെ തന്നതും
മറന്നും മാഞ്ഞും പോകാതിരിക്കാൻ
പുണ്യപിതാവേ
പ്രാർത്ഥിക്കണം...





# ലളിതം... സുന്ദരം...



**ഫാ. ഫിലിപ്പ് തരകൻ**
**(പി. ആർ. ഓ., കൊല്ലം മെത്രാസനം)**

സ്നേഹത്തിന്റെയും പ്രസന്നതയുടെയും നറുനിലാവ് പകർന്ന് നിത്യതയുടെ ലോകത്തേക്ക് അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമേനി യാത്രയാകുന്നു.

***"Simplicity is the keynote of all true elegance"*** എന്നാണ് പറയുന്നത്.

**പ്രാർത്ഥന**

ദൈവത്തെ പ്രണയിക്കുന്നവരുടെ പ്രാണവായു വാണ് പ്രാർത്ഥന... പ്രാർത്ഥിച്ച് കൊതി തീരാത്ത പിതാവായിരുന്നു മാർ അന്തോണിയോസ്...

**വാക്കുകൾ**

വാക്കുകൾ അഗ്നിയാണ് അത് സൂക്ഷിച്ചു ഉപയോഗിക്കണം... വാക്കുകളിൽ സ്നേഹവും ആദരവും നിറച്ച് പകർന്നു നൽകിയ മുനിശ്രേഷ്ഠൻ...

**ബന്ധങ്ങൾ**

ബന്ധങ്ങൾ ഹൃദയപൂർവ്വം സൂക്ഷിക്കുന്ന നിധിയാണ്... മാതാപിതാക്കളെ പറ്റി ഗുരുക്കന്മാരെ പറ്റി ചങ്ങാതിമാരെ ഓർക്കുമ്പോൾ ആ പിതാവിന്റെ കണ്ണുകൾ പൂവ് പോലെ വിടരും... ഹൃദയച്ചെപ്പിൽ ബന്ധത്തിന്റെ 'തീ' കെടാതെ സൂക്ഷിച്ചൊരാൾ...

**കണക്ക്**

ദൈവ സന്നിധിയിൽ കണക്ക് ബോധിപ്പിക്കേണ്ടി വരും... കണക്ക് കൂട്ടി ജീവിച്ച ഒരാൾ... വരവും... ചെലവും... കൃത്യമായി അറിഞ്ഞു ജീവിച്ചു ചെലവാക്കുന്നത് ചെലവായിൽ പോകാനല്ല എന്ന് തിരിച്ചറിഞ്ഞു...

**മിതത്വം**

പ്രകൃതിയെ വല്ലാതെ സ്നേഹിച്ചു... ഒരു തുള്ളി വെള്ളം പാഴാക്കാതെ ഉപയോഗിച്ചു. തിരുമേനി ടാപ്പ് തുറക്കുന്നതും അടയ്ക്കുന്നതും ഒരു കലയാണ്... ലൈറ്റ് ഇടേണ്ടപ്പോൾ ഇടാനും അണക്കേണ്ടപ്പോൾ അണയ്ക്കാനും ഓർമിപ്പിച്ചു. ഒന്നും പാഴാക്കരുത് എന്ന് ആ ജീവിതം പറഞ്ഞുകൊണ്ടിരിക്കുന്നു...

**സ്ത്രീത്വം**

തിരുമേനി മർത്ത മറിയം സമാജം പ്രസിഡന്റ് ആയിരുന്നു. മാതൃത്വദാനം ഓരോ സ്ത്രീയിലും ദർശിച്ച് ബഹുമാനിച്ചു കുലീനമായി അവരോട് ഇടപെട്ടു മാതൃത്വത്തിന്റെ ഉത്തരവാദിത്വം സ്ത്രീകളെ എപ്പോഴും ഓർമ്മപ്പെടുത്തി...

**കുട്ടികൾ**

കുഞ്ഞുങ്ങളെ സ്നേഹിച്ചു വാത്സല്യമുള്ള കുഞ്ഞുങ്ങളെ എന്നാണ് എപ്പോഴും വിളിക്കുന്നത്... അവരെ കേട്ടു, അവരോട് മിണ്ടി... അവരുടെ വർത്തമാനം മുതിർന്നവരോട് പറഞ്ഞു... ഓരോ കുഞ്ഞിലും മാലാഖമാരെ ദർശിച്ച പിതാവ്...

**ശ്രോതാവ്**

വർത്തമാനം സൂക്ഷ്മമായി കേൾക്കും... വചന ശുശ്രൂഷ വേദിയിൽ നല്ല ശ്രോതാവ്... നല്ല പ്രസംഗമാണെങ്കിൽ ആ മുഖം തെളിഞ്ഞ് ഹൃദയപൂർവ്വം ചിരിക്കും പ്രസംഗകർക്കുള്ള സമ്മാനമാണത്...

**വായന**

സൂക്ഷ്മ വായന ശീലമാക്കിയ പിതാവ്. വായിച്ച നന്മകൾ പങ്കുവയ്ക്കും. വൈദികർ വായിക്കുന്നവർ ആകണമെന്ന് എപ്പോഴും പറയും. വായന മാത്രമല്ല, വായിക്കുന്നവരെയും ഇഷ്ടമായിരുന്നു. വിശുദ്ധ വേദപുസ്തകം ധ്യാനപൂർവ്വം വായിക്കണമെന്ന് ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നു...

**അധികാരം**

ധിക്കാരമില്ലാതെ ഉപയോഗിക്കേണ്ടുന്ന ഒന്നാണ് എന്ന് പഠിപ്പിച്ചു. അധികാരം ഇരിക്കാനുള്ള കസേര മാത്രമല്ല ആവശ്യമുള്ളപ്പോൾ കളയുവാൻ വേണ്ടി ഉള്ളതാണെന്ന് പഠിപ്പിച്ചു

**സൂക്ഷ്മ ദൃഷ്ടി**

ചെറിയ കാര്യങ്ങളിൽ പോലും ഓടിയെത്തി. ഇളയവരെ പരിഗണിച്ചു. ചെറിയ നെടുവീർപ്പുകൾക്ക് ചെവി കൊടുത്തു. പരിശുദ്ധ സഭയെപ്പറ്റി വലിയ കാഴ്ചപ്പാടുകൾ സൂക്ഷിച്ചു. അരമന മുറ്റത്തെ ഓരോ ചെടികളിൽ പോലും ഓടിയെത്തി. ഇനിയും കായ്ക്കാത്ത നെല്ലിയുടെ ഒരു ചെറിയ കമ്പു പോലും മുറിക്കരുത് എന്ന് നിഷ്കർഷിച്ചു.

**സമയം**

സമയം പാഴാക്കാൻ ഉള്ളതല്ല എന്ന് ഓർമിപ്പിച്ചു... സമയം തിരിച്ചു കിട്ടില്ല എന്ന് നമ്മെ ചിന്തിപ്പിച്ചു. ഘടികാരം തോറ്റുപോകുന്ന സമയക്രമം...

ഭൂമിക്ക് പോലും നോവുണ്ടാകരുത് എന്ന വിചാരത്തിൽ നടന്നു നീങ്ങി. രോഗങ്ങളെ ചിരിയോടെ നേരിട്ടു. ജീവിതം കൊണ്ട് വെളിച്ചത്തിന്റെ ലോകം തീർത്തു... ആരാധനയിലെ ചിട്ടകൾ... കാലത്തെ അറിഞ്ഞുള്ള പൗരസ്ത്യ ആധ്യാത്മിക ജീവിതം തീർത്ത **'സൗമ്യതയുടെ ലാവണ്യം...'**

അഭിവന്ദ്യ പിതാവേ സമാധാനത്തോടെ പോവുക....



# ഉത്തമ സഹപാഠി

ഫാ. ഡോ. ജേക്കബ് കുര്യൻ
(കോട്ടയം വൈദിക സെമിനാരി
മുൻ പ്രിൻസിപ്പാൾ)

യേശുക്രിസ്തു നഷ്ടപെട്ട ആടിനെ തേടുന്ന ഇടയനെക്കുറിച്ച് ഉപമ പറഞ്ഞു. നമ്മുടെ കാലം, നഷ്ടപ്പെട്ട ഇടയനെക്കുറിച്ച് തേങ്ങുന്ന ആടുകളുടെ കഥ പറയുന്നു. മാർ അന്തോണിയോസ് പിതാവ് തന്റെ ആടുകളുടെ കൂടെ എപ്പോഴും ആയിരുന്നു. അവരെ പരിചരിച്ചുകൊണ്ടിരിക്കുന്നത് ഒരു വേറിട്ട കാഴ്ചയാണ്. അദ്ദേഹം ഇതുവരെയും എടുക്കാത്ത പാസ്പോർട്ട് ആ കാഴ്ചയുടെ വാതായനവുമാണ്. വൈദികസെമിനാരിയിൽ ആ പിതാവിനോടൊപ്പം ഒരേ ബാച്ചിൽ പഠിക്കുവാൻ എനിക്കും ഭാഗ്യമുണ്ടായി. സഹപാഠികളിൽ പലരും, മാത്രമല്ല ശിഷ്യ ഗണങ്ങളിൽ പലരും പിന്നീട് വലിയവരായപ്പോൾ, പഴയ സഹപാഠിയേയും പഴയ ഗുരുവിനെയും അങ്ങനെയൊരു ബന്ധത്തിൽ ഓർമ്മിക്കുവാനും പറയുവാനും മടിച്ചിട്ടുള്ളത് ഒരു സ്വകാര്യ ദുഃഖം മാത്രം. അതിനിടയിൽ ഒരു സ്വകാര്യപുകഴ്ചയാണ്, അന്തോണിയോസ് പിതാവ് സഹപാഠികളെ സ്നേഹപൂർവ്വം സഹാപാഠികളായി അനുസ്മരിച്ച് സംസാരിച്ചിട്ടുള്ളത്. ശ്രീകൃഷ്ണൻ ആശ്ലേഷിച്ച പഴയ സഹപാഠി സുധർമ്മാവിന്റെ ആനന്ദം പോലെയാണത്.

ഭാരതവർഷത്തിലെ പൂർവരാമൃഷീന്ദ്രന്മാരുടെ പൈതൃകം പേറുന്ന അഭിവന്ദ്യ അന്തോണിയോസ് പിതാവെന്ന ഗുരുവിനെ ഉത്തിഷ്ഠതയോടും ജാഗ്രതയോടും പ്രാപ്യവരാനിബോധനയോടും കൂടി പ്രണമിക്കുന്ന ഒരു വിനീത ശിഷ്യരാകണം നാം... ●







# വിടവാങ്ങുന്നത് പിതൃസ്ഥാനീയനായ പിതാവ്

ഡോ. മാത്യൂസ് മാർ തീമോത്തിയോസ്
മെത്രാപ്പോലീത്ത
(ചെങ്ങന്നൂർ മെത്രാസനം)

കാലം ചെയ്ത അഭി. അന്തോണിയോസ് തിരുമേനിയെ അനുസ്മരിക്കുമ്പോൾ മനസ്സ് വർഷങ്ങൾക്ക് പിന്നിലേക്ക് പോകുന്നു. മെത്രാപ്പോലീത്ത സ്ഥാനാരോഹണത്തിന്റെ തലേരാത്രി പരുമല സെമിനാരിയിൽ ഒരു മുറിയിൽ ഞങ്ങൾ ഒന്നിച്ചാണ് താമസിച്ചത്. രാത്രി നമസ്കാരത്തിന് എഴുന്നേറ്റപ്പോൾ "നാളെ മുതൽ ഇത് പറ്റില്ലല്ലോ എന്ന് പറഞ്ഞ്" തിരുമനസുകൊണ്ട് കൈസ് തൂരി തന്നു. അഭിവന്ദ്യ പിതാവിന്റെ ഭൗതികശരീരം ആദ്യം കണ്ടപ്പോഴും മനസ്സിലേക്ക് ഓടിയെത്തിയത് ഈ പഴയ രംഗം ആയിരുന്നു.

അത്ര പഴക്കമുണ്ട് അഭി. തിരുമേനിയുമായുള്ള ആത്മബന്ധത്തിന്. താടിക്ക് അത്ര നരവീഴാത്ത, സൗമ്യനും, മിതഭാഷിയും, ശാന്തനുമായ ഡബ്ല്യൂ. സി. ചെറിയാൻ അച്ചൻ മുതൽ ഭൗതികതയോടും, സ്ഥാനമാനങ്ങളോടും യാതൊരു മമതയും ഇല്ലാതെ മലങ്കര സഭയുടെ ഹൃദയം കവർന്ന സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത എന്ന നിലയിൽ എത്തി നിൽക്കുമ്പോഴും അഭിവന്ദ്യ തിരുമേനിക്ക് എന്നോടുള്ള കരുതലിനും സ്നേഹത്തിനും അണുവിട വ്യത്യാസം വന്നിരുന്നില്ല.

കൊല്ലം അരമനയുമായി വളരെ അടുത്തു നിന്നവരായിരുന്നു രവി അച്ചനും, ചെറിയാൻ അച്ചനും, ജെയിംസ് അച്ചനും (അഭി. ഏലിയാസ് തിരുമേനി) ഒക്കെ. ഭാഗ്യസ്മരണാർഹനായ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ (പിന്നീട് പരി. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് ദ്വിതിയൻ കാതോലിക്കാ ബാവ) സ്നേഹ വാത്സല്യങ്ങൾ ഏറ്റവും കൂടുതൽ ലഭിച്ച വൈദിക നിരയിൽ പ്രഥമഗണനീയനാണ് കാലം ചെയ്ത അന്തോണിയോസ് തിരുമേനി. സന്യാസത്തിന്റെയും, പ്രാർത്ഥനാ ജീവിതത്തിന്റെയും ആദ്യപാഠങ്ങൾ പരിശുദ്ധ പിതാവിൽ നിന്ന് പഠിച്ച ചെറിയാനച്ചൻ ഗുരുവിനെക്കാൾ ഒട്ടും തന്നെ കുറവുള്ളവൻ ആയിരുന്നില്ല. ചെറിയാനച്ചൻ മെത്രാപ്പോലീത്ത സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടപ്പോൾ പിൻഗാമിയായി കൊല്ലം കാദിശാ പള്ളിയുടെ വികാരിയായി നിയമിതനായത് ബലഹീനനായ ഞാനായിരുന്നു. അന്ന് ആ ഇടവകയിലെ എല്ലാ വീടുകളും പിതൃതുല്യമായ വാത്സല്യത്തോടെ എന്നെ കൊണ്ടുനടന്ന് പരിചയപ്പെടുത്തി. ആ ഇടവകയിലെ ശുശ്രൂഷ ഏറ്റവും അനുഗ്രഹമായി പൂർത്തീകരിക്കുവാൻ ബലഹീനനായ എനിക്ക് സാധിച്ചത് അഭിവന്ദ്യ തിരുമേനിയുടെ ആ കരുതലും സ്നേഹവും മൂലമായിരുന്നു. അത്രമാത്രം ആഴമേറിയ ബന്ധം ആയിരുന്നു ചെറിയാൻ അച്ചന് ഇടവകയുമായി ഉണ്ടായിരുന്നത്.

ബലഹീനനായ ഞാൻ മെത്രാപ്പോലീത്ത സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുമ്പോൾ അതിന്റെ മുന്നൊരുക്കങ്ങൾക്കായി അഭി. അന്തോണിയോസ് തിരുമേനിയുടെ സ്നേഹപൂർവ്വമായ സാമീപ്യം തുടക്കക്കാരൻ എന്ന നിലയിൽ എന്നെ സംബന്ധിച്ച് ഒരു വലിയ അനുഗ്രഹവും, ആത്മീയ ബലവും ആയിരുന്നു. റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തുമ്പോൾ എന്റെ കാലുകൾ കഴുകി ചെരുപ്പ് അണിയിച്ച് തന്നത് അഭിവന്ദ്യ തിരുമനസ്സ് കൊണ്ടായിരുന്നു.

ആരുടെ നാമം അദ്ദേഹം സ്വീകരിച്ചുവോ ആ പരി. പിതാവായ അന്തോണിയോസിനെ പോലെ തന്നെ കുലീനവും ഉന്നതവും, സമ്പൽസമൃദ്ധവുമായ കുടുംബത്തിൽ ജനിക്കുകയും എന്നാൽ ഭൗതികമായ ഒന്നിലും ഭ്രമിച്ചു പോകാതെ ഒരു സന്യാസിക്ക് ഉചിതമായ തരത്തിൽ പരിശുദ്ധനായ അന്തോണിയോസിനെ പോലെ സർവ്വവും ത്യജിച്ച് ക്രിസ്തുവിനെ പൂർണ്ണ മനസോടെ പിൻപറ്റുവാനും, വിശുദ്ധ സഭയ്ക്ക് വേണ്ടിയും, തന്റെ ആട്ടിൻ കൂട്ടത്തിനു വേണ്ടിയും ജീവിതം സമർപ്പിക്കുവാനും വിശ്വാസ സമൂഹത്തിന് ഇടയനും പിതാവുമായി ശോഭിക്കുവാനും അദ്ദേഹത്തിന് സാധിച്ചു എന്നതിൽ സംശയമില്ല.

സഭയുടെ നിർണായകമായ സാഹചര്യങ്ങളിൽ തന്റെ അഭിപ്രായങ്ങൾ വളരെ ധീരതയോടും, ദീർഘവീക്ഷണത്തോടും പ്രകടിപ്പിക്കുവാൻ തിരുമേനി ഒരിക്കലും മടിച്ചിരുന്നില്ല. തെറ്റുകൾക്കെതിരെ ശക്തമായും എന്നാൽ സൗമ്യതയോടും പ്രതികരിക്കുവാൻ തിരുമേനിക്ക് സാധിച്ചു. മലങ്കര സഭയെ സംബന്ധിച്ചും, വ്യക്തിപരമായും ഒരു വലിയ വിടവാണ് അഭിവന്ദ്യ തിരുമേനിയുടെ വേർപാട് മൂലം ഉണ്ടാകുന്നത്. എങ്കിലും ആത്മീയമായി ആ സ്നേഹബന്ധം സ്വർഗ്ഗീയ മധ്യസ്ഥതയായി തുടരും എന്നത് വിശുദ്ധ സഭയ്ക്കും, അദ്ദേഹത്തെ അറിയുന്ന, സ്നേഹിച്ച, സ്നേഹിക്കുന്ന എല്ലാവർക്കും തുടർന്നും ഉണ്ടാകും എന്നതിൽ രണ്ടു പക്ഷമില്ല. അഭി. പിതാവേ, സമാധാനത്തോടെ പോവുക. അവിടുത്തെ പ്രാർത്ഥനയിൽ ഞങ്ങളെയും ഓർക്കണമേ. ●



## ഫാ. സജി അമയിൽ
**(വൈദിക ട്രസ്റ്റി)**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സീനിയർ മെത്രാപ്പോലീത്തന്മാരിൽ ഒരാളായ അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമേനി ദൈവസന്നിധിയിലേക്ക് ചേർക്കപ്പെട്ടു. പ്രാർത്ഥനാ പൂർവ്വമായ ജീവിതചര്യ കൊണ്ടും ലളിതമായ ജീവിതശൈലികൾ കൊണ്ടും ഈ കാലഘട്ടത്തെ വിസ്മയിപ്പിച്ച ശ്രേഷ്ഠാചാര്യനായിരുന്നു അഭിവന്ദ്യ തിരുമേനി. തന്റെ ജീവിതം കൊണ്ടും ദർശനം കൊണ്ടും തിരുമേനി കാലഘട്ടത്തെ വല്ലാതെ വെല്ലുവിളിച്ചു. അപ്രാപ്യമെന്നും അപ്രായോഗികം എന്നും ഭൂരിഭാഗം ചിന്തിച്ചത് പ്രാർത്ഥനയുടെ ഉൾകരുത്താൽ ഒരു ഏകാകിയെപ്പോലെ നടന്നുപോയ ആത്മീയ സഞ്ചാരിയാണ് അന്തോണിയോസ് തിരുമേനി. സഭയിലെ ഒരു മേൽപ്പട്ടക്കാരൻ എന്ന നിലയിൽ തന്നെ ഏൽപ്പിച്ച ഉത്തരവാദിത്വങ്ങൾ ഒക്കെ വിശ്വസ്തതയോടും ഒപ്പം ഇടയത്വ പരിപാലന ബോധ്യത്തോടെയും നിർവഹിച്ച ആത്മീയ പിതാവ്. ഇടവക സന്ദർശനം ഒരു ചടങ്ങായി തീർക്കാതെ അത് ഏറെ സൂക്ഷ്മതയോടെ നിർവഹിക്കുകയും പ്രായാധിക്യവും രോഗ ദുരിതങ്ങളും അലട്ടിയപ്പോഴും ആ ദൗത്യം തന്റെ ഭദ്രാസന ഭരണത്തിന്റെ അവസാന നിമിഷം വരെയും ശ്രേഷ്ഠമായി നിർവഹിച്ച മഹാപുരോഹിതൻ. ഈ കാലഘട്ടത്തോട് അഭിവന്ദ്യ തിരുമേനിക്ക് വളരെയധികം സംവദിക്കുവാൻ ഉണ്ട്. പ്രാർത്ഥനയുടെ ഉൾക്കരുത്ത് വിനയാന്വിതനാകുവാൻ ഒരു മനുഷ്യനെ പഠിപ്പിക്കുമെന്ന അടിസ്ഥാന തത്വമാണ് ജീവിതത്തിന്റെ പാഠം. വിനയാന്വിതനായി ജീവിക്കുമ്പോൾ തീരുമാനങ്ങളിൽ ഉറച്ചുനിൽക്കുവാനും പ്രവാചക ബോധ്യത്തോടെ തക്ക ഇടങ്ങളിൽ ഇടപെടുവാനും സാധിച്ചിട്ടുണ്ട്. ഏൽപ്പിക്കപ്പെട്ട കൊച്ചി, കൊല്ലം ഭദ്രാസനങ്ങളെ ഹൃദയത്തോട് ചേർത്തുവച്ച് പരിപാലിക്കുകയും, അനേകം ആളുകളിൽ ആത്മീയ സുകൃതമായി അടയാളപ്പെടുത്തുകയും ചെയ്ത അനുഗ്രഹീതനായ പിതാവാണ് അഭിവന്ദ്യ അന്തോണിയോസ് തിരുമേനി. തന്റെ റിട്ടയർമെന്റ് ജീവിതത്തിലൂടെ മലങ്കര സഭയ്ക്കും കേരളത്തിലെ ക്രൈസ്തവ സഭയ്ക്ക് ആകമാനവും ഉത്തമമായ മാതൃകയാണ് തിരുമേനി കാട്ടിത്തന്നത്. ദൈവത്തോട് ചേർന്ന് നിൽക്കുന്നതിനും ശുശ്രൂഷകൾ പൂർത്തീകരിക്കുവാനും അധികാരത്തിന്റെ ഭാവങ്ങൾ എപ്പോഴും ആവശ്യമില്ല എന്ന് തിരിച്ചറിവ് ഈ കാലഘട്ടത്തിൽ നമുക്ക് എല്ലാവർക്കും ഉണ്ടാകേണ്ട തിരിച്ചറിവാണ്. ആ തിരിച്ചറിവോടുകൂടി ജീവിതത്തിലേക്ക് പ്രവേശിച്ച പിതാവ് അവിടെയും അനേകം ആളുകളെ ആകർഷിച്ചുകൊണ്ടേയിരുന്നു. അനേകം ആളുകൾക്ക് സങ്കടങ്ങൾ ചെന്ന് പറയുവാനുള്ള ഇടം ആയി അവിടം മാറി.

അഭിവന്ദ്യ തിരുമേനി വിട വാങ്ങുന്നതിലൂടെ നമ്മെയൊക്കെ ദർശനങ്ങൾ കൊണ്ടും ചിന്തകൾ കൊണ്ടും ചലിപ്പിക്കുവാൻ സാധ്യതയുള്ള ഒരു ശക്തി കൂടി നഷ്ടപ്പെടുകയാണ്. എങ്കിലും, നമ്മുടെ പ്രത്യാശ, സ്വർഗ്ഗത്തിൽ തുടർന്നും ഈ അനുഗ്രഹീതമായ ദൗത്യം തുടരുമെന്ന് തന്നെയാണ്. അഭിവന്ദ്യ തിരുമേനിക്ക് പ്രത്യാശ പൂർണമായ വിടവാങ്ങൽ മാത്രമാണ് നമുക്ക് നൽകുവാൻ ഉള്ളത്. സമാധാനത്തോടെ പോവുക... ●

## അഡ്വ. ബിജു ഉമ്മൻ
**(മലങ്കര അസോസിയേഷൻ സെക്രട്ടറി)**



പൗരസ്ത്യ സന്യാസത്തിന്റെ ആഴവും സൗന്ദര്യവും സ്വന്തം ജീവിതത്തിലൂടെ ഈ തലമുറയ്ക്ക് പരിചയപ്പെടുത്തിയ ശ്രേഷ്ഠ ആചാര്യൻ ആയിരുന്നു സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ. ലാളിത്യം വാക്കുകളിൽ മാത്രമല്ല പ്രവർത്തിയിലും ജീവിതത്തിലും പരിപാലിച്ച ശ്രേഷ്ഠ ഗുരുഭൂതൻ ആയിരുന്നു ആ പിതാവ്.

അധികാരം പിടിച്ചടക്കാനുള്ളതു മാത്രമല്ല വെച്ചൊഴിയാനുള്ളത് കൂടിയാണെന്ന് ഓർമ്മപ്പെടുത്തിയ മാതൃകാ ഭരണകർത്താവായിരുന്നു അദ്ദേഹം. പൗരസ്ത്യ ആദ്ധ്യാത്മിക ജീവിതം നിഷ്ഠയോടെ പാലിച്ച ഗുരുഭൂതൻ എന്ന നിലയിൽ അദ്ദേഹം എന്നും സ്മരിക്കപ്പെടും.

തന്റെ വിളിയെ കുറിച്ചും നിയോഗത്തെ കുറിച്ചും ഉത്തമബോധ്യം ഉണ്ടായിരുന്ന അദ്ദേഹം അതിനോട് പൂർണ്ണമായ വിശ്വസ്തത പാലിച്ചു. അദ്ദേഹത്തിന്റെ ഭാഷ പോലെ ലളിതവും ശബ്ദം പോലെ സൗമ്യവും ആയിരുന്നു ആ ജീവിതവും.

തന്റെ ഇഹലോക വാസത്തെ സ്വർഗ്ഗീയ ജീവിതത്തിന്റെ മുന്നാസ്വാദനം ആക്കിയ അദ്ദേഹം പൗരസ്ത്യ ആദ്ധ്യാത്മികതയുടെ ഉദാത്ത മാതൃകയാണ്. ●

## അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ്
### ജീവിത രേഖ

- 1946 ജൂലൈ 19 ന് പുനലൂർ, ആറ്റുമാലിൽ വരമ്പത്ത് ഡബ്ല്യു. സി. അബ്രഹാമിന്റെയും മറിയാമ്മയുടെയും സീമന്തപുത്രനായി ജനനം.
- 1968 ൽ കൊല്ലം, ഫാത്തിമ മാതാ കോളേജിൽ നിന്ന് സാമ്പത്തിക ശാസ്ത്രത്തിൽ ബിരുദം.
- 1972 മെയ് 15 ന് സബ് ഡീക്കനായി.
- 1974 ഫെബ്രുവരി 2 ന് വൈദികനായി.
- 1989 ഡിസംബർ 28ന് നടന്ന പത്തനംതിട്ട അസോസിയേഷനിൽ വെച്ച് മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടു.
- 1991 ഏപ്രിൽ 30 ന് സഖറിയ മാർ അന്തോണിയോസ് എന്ന പേരിൽ മെത്രപ്പോലീത്തയായി വാഴിക്കപ്പെട്ടു.
- 1991 ജൂൺ 15 മുതൽ 2009 മാർച്ച് 31 വരെ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്തായായി സേവനം നിർവ്വഹിച്ചു.
- 2009 ഏപ്രിൽ 1 മുതൽ 2022 നവംബർ 3 വരെ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തായായി ഭദ്രാസനത്തിന്റെ സമഗ്രമായ പുരോഗതിക്കുവേണ്ടി അക്ഷീണം പരിശ്രമിച്ചു.
- 2023 ആഗസ്റ്റ് 20ന് കാലം ചെയ്തു.



**പിണറായി വിജയൻ**
**(കേരള മുഖ്യമന്ത്രി)**

ലാളിത്യം മുഖമുദ്രയാക്കിയ പുരോഹിതനായിരുന്നു അന്തോണിയോസ് തിരുമേനി.



**കെ. എൻ. ബാലഗോപാൽ**
**(ധനകാര്യവകുപ്പ് മന്ത്രി)**

സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും പ്രതീകമായിരുന്നു കാലം ചെയ്ത സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലിത്ത. ജീവിത വിശുദ്ധിയും കർമ്മ വിശുദ്ധിയും ഉള്ള ഗുരു ശ്രേഷ്ഠൻ. ലളിതമായ ഒരു ജീവിത ശൈലി പുലർത്തിയ സന്യാസി. സമൂഹത്തിലെ അശരണരുടെയും ആലംബഹീനരുടെയും ഉന്നമനം ലക്ഷ്യമാക്കിയാണ് അദ്ദേഹം പ്രവർത്തിച്ചിരുന്നത്. ഇതര മതസമൂഹങ്ങളോട് സൗഹാർദ്ദവും ആദരവും പുലർത്തിയ അദ്ദേഹത്തിന്റെ ശ്രേഷ്ഠ മാതൃക നമുക്ക് പ്രചോദനമാണ്. സമുദായ മൈത്രിയും മതേതര മൂല്യങ്ങളും സമൂഹത്തിന്റെ നന്മക്കും പുരോഗതിക്കും അനിവാര്യമാണെന്ന് അന്തോണിയോസ് തിരുമേനി വിശ്വസിച്ചു. കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തയായിരിക്കുമ്പോൾ എനിക്ക് അദ്ദേഹത്തോട് വളരെ അടുത്ത ബന്ധം ഉണ്ടായിരുന്നു. മല്ലപ്പള്ളിയിൽ വിശ്രമ ജീവിതം നയിക്കുമ്പോഴും ആ സ്നേഹ ബന്ധം തുടരാൻ കഴിഞ്ഞു. അന്തോണിയോസ് തിരുമേനിയുടെ അപ്രതീക്ഷിത വേർപാടിൽ എന്റെ അനുശോചനം രേഖപ്പെടുത്തുന്നു.



**എ. എൻ. ഷംസീർ**
**(നിയമസഭ സ്പീക്കർ)**

സ്നേഹത്തിന്റെ പ്രതീകമായ പുരോഹിതനായിരുന്നു തിരുമേനി.



**കൊടിക്കുന്നിൽ സുരേഷ്**
**(പാർലമെന്റ് അംഗം - മാവേലിക്കര)**

ജീവിതത്തിൽ നിറഞ്ഞ ലാളിത്യ വിശുദ്ധി കൊണ്ട് ആത്മീയതയുടെ ഔന്നത്യങ്ങളിൽ നിറഞ്ഞു നിന്ന അപൂർവ്വ വ്യക്തിത്വമായിരുന്നു അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനി. ആത്മീയ ഇടങ്ങളുടെ പ്രകാശപൂർണമായ ഓർമ്മയായി വിശ്വാസികളുടെ മനസ്സിൽ അദ്ദേഹം എന്നും നിറഞ്ഞുനിൽക്കും.



**എൻ. കെ. പ്രേമചന്ദ്രൻ**
**(പാർലമെന്റ് അംഗം - കൊല്ലം)**

കൊല്ലം ഭദ്രാസനത്തിന്റെ അധ്യക്ഷൻ എന്ന നിലയിൽ ദീർഘകാലം പ്രവർത്തിച്ചിരുന്ന തിരുമേനിയോടൊപ്പം അടുത്തുനിന്ന് സാമൂഹ്യ സാംസ്കാരിക രംഗത്തെ പ്രവർത്തനങ്ങളിൽ ഏർപ്പെടാനും സഭയുടെ പ്രവർത്തനങ്ങൾ അടുത്തറിയുവാനും അവസരം ലഭിച്ച ഒരു പൊതു പ്രവർത്തകൻ എന്ന നിലയിൽ തികഞ്ഞ അഭിമാനബോധത്തോടു കൂടിയാണ് അദ്ദേഹത്തെ അനുസ്മരിക്കുന്നത്. വളരെ വളരെ ലളിതമായ ജീവിതം നയിച്ച് സാധാരണക്കാരിൽ സാധാരണക്കാരോടൊപ്പം സഹകരിച്ച് മാനവികതയുടെ ഉദാത്തമായ മൂല്യങ്ങൾ ഉയർത്തിപ്പിടിച്ചുകൊണ്ട് നിരന്തരം പ്രവർത്തിച്ച ഒരു മഹത് വ്യക്തിത്വത്തിന് ഉടമയായിരുന്നു അഭിവന്ദ്യ തിരുമേനി. അദ്ദേഹവുമായി സംവദിക്കാൻ അവസരം കിട്ടുമ്പോഴൊക്കെ അദ്ദേഹം ആശങ്കപ്പെട്ടിരുന്ന ഏറ്റവും പ്രധാനപ്പെട്ട കാര്യം നമ്മുടെ രാജ്യത്തെ മതനിരപേക്ഷതയ്ക്കെതിരായി ഉയർന്നു വരുന്ന വെല്ലുവിളികളെ സംബന്ധിച്ചായിരുന്നു. സമകാലിക രാഷ്ട്രീയ സംഭവവികാസങ്ങളെ സംബന്ധിച്ചുള്ള ആശങ്കകൾ പങ്കുവെക്കാൻ വേണ്ടി പലപ്പോഴും അദ്ദേഹം ടെലിഫോണിൽ എന്നെ വിളിക്കുമായിരുന്നു. അത്രത്തോളം രാജ്യത്തിന്റെ നിലനിൽപ്പിനും രാജ്യത്തിന്റെ മതേതര ജനാധിപത്യ മൂല്യങ്ങളുടെ സംരക്ഷണത്തിനും വേണ്ടി ചിന്തിക്കാനും അതിനു വേണ്ടി പ്രാർത്ഥിക്കാനും തയ്യാറായ തിരുമേനിയെയാണ് സത്യത്തിൽ നമുക്ക് നഷ്ടപ്പെട്ടത്. നിറഞ്ഞ പുഞ്ചിരിയോടെ ലളിതമായ ജീവിതത്തിലൂടെ സമഭാവനയോടെ സകലരെയും പരിഗണിക്കുകയും ചേർത്ത് നിർത്തുകയും ചെയ്ത അദ്ദേഹത്തിൻറെ ജീവിതം സത്യത്തിൽ ഒരു മാതൃക തന്നെയാണ്. കൊല്ലത്തെ സംബന്ധിച്ചിടത്തോളം കൊല്ലം ഭദ്രാസനതിന്റെ മെത്രാപ്പോലീത്ത എന്നതിനപ്പുറത്തേക്ക് കൊല്ലത്തിന്റെ സാമൂഹ്യ സാംസ്കാരിക മണ്ഡലങ്ങളിലെ അനിവാര്യ സാന്നിധ്യവും സജീവ നേതൃത്വവും ആയിരുന്നു അഭിവന്ദ്യ തിരുമേനി. കൊല്ലത്തു നടക്കുന്ന മിക്കവാറും എല്ലാ പൊതു ചടങ്ങുകളിലും ഒഴിവാക്കാൻ കഴിയാത്ത ഒരു വ്യക്തിത്വമായി അല്ലെങ്കിൽ ഒരു സാന്നിധ്യമായി തിരുമേനി മാറി എന്നാണ് ഈ അവസരത്തിൽ സ്മരിക്കാനുള്ളത്. മതനിരപേക്ഷതയും ജനാധിപത്യവും ഒക്കെ വലിയ വെല്ലുവിളികൾ നേരിടുന്ന സമകാലിക സമൂഹത്തിൽ സമാധാനവും, സൗഹൃദവും, സാഹോദര്യവും സ്ഥാപിക്കണമെന്ന അതിയായ ആഗ്രഹവും അതിനുവേണ്ടി പ്രവർത്തിക്കാനും പ്രാർത്ഥിക്കാനുമുള്ള ഒരു മനസ്സും അദ്ദേഹത്തിനുണ്ടായിരുന്നു. വിദ്യാഭ്യാസരംഗത്ത്, സാമൂഹ്യ സാംസ്കാരിക രംഗത്ത് ഒക്കെ നിസ്തുലമായ സംഭാവനകൾ നൽകി മലങ്കര ഓർത്തഡോക്സ് സഭയുടെ കൊല്ലം ഭദ്രാസനത്തെ ചടുലതയോടെ നയിക്കുന്നതിൽ അദ്ദേഹം കാണിച്ചിട്ടുള്ള സംഘടനാപരമായ പാഠവവും ഞാൻ ഈ അവസരത്തിൽ പ്രത്യേകമായി അനുസ്മരിക്കുകയാണ്. ജാതി-മത-സാമുദാ

യിക ഭേദങ്ങൾ ഇല്ലാതെ എല്ലാവരോടും ചേർന്ന് നിൽക്കുകയും എല്ലാവരുടെയും വികാരവിചാരങ്ങൾ സഹിഷ്ണുതയോടുകൂടി കേൾക്കാനും ഉൾക്കൊള്ളാനും അവരോടൊപ്പം ചേർന്നു പ്രവർത്തിക്കാനും ഒക്കെ അദ്ദേഹം കാണിച്ച വിശാലമായ പൊതു വീക്ഷണം സമൂഹത്തിന് മാതൃകയാണ്. ആത്മീയ ചൈതന്യത്തിന്റെ പ്രതീകമായിരുന്നു അദ്ദേഹം. നിഷ്കളങ്കവും അതുപോലെതന്നെ നിസ്വാർത്ഥവുമായ തുറന്ന പുഞ്ചിരിയോടെ എല്ലാവരോടും അദ്ദേഹം കാണിച്ചിട്ടുള്ള സ്നേഹബോധം വാക്കുകളിലൂടെ വിവരിക്കാൻ കഴിയുന്നതല്ല. എന്നെ സംബന്ധിച്ചിടത്തോളം ഏറ്റവും അടുത്ത് അഭിവന്ദ്യ തിരുമേനിയുമായി ഒരുപാട് കാര്യങ്ങൾ ആശയവിനിമയം നടത്താൻ അവസരം ലഭിച്ചിട്ടുള്ള ഒരാളെന്ന നിലയിൽ അദ്ദേഹത്തിൻറെ ഓർമ്മകൾ വല്ലാതെ വേദനിപ്പിക്കുന്നു. പുരോഹിതരുടെ വിടവാങ്ങൽ ശുശ്രൂഷയിൽ നിരന്തരം ആവർത്തിക്കുന്ന ആ പ്രാർത്ഥന ഞാനും ഏറ്റു ചൊല്ലുന്നു, അഭിവന്ദ്യ തിരുമേനി 'സമാധാനത്തോടെ പോവുക...'



**വി. ഡി. സതീശൻ**
**(പ്രതിപക്ഷ നേതാവ്)**

പരിശുദ്ധിയും ലാളിത്യവും നിറഞ്ഞ ജീവിതത്തിലൂടെ വിശ്വാസ സമൂഹത്തിന് മാതൃകയായ വ്യക്തിത്വമായിരുന്നു സഖറിയ മാർ അന്തോണിയോസ് തിരുമേനിയുടേത്.



**കെ. സുധാകരൻ**
**(കെ. പി. സി. സി. പ്രസിഡന്റ്)**

ഏറെ ലാളിത്യമുള്ള വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു മാർ അന്തോണിയോസ് തിരുമേനി.



**റവ. ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ്**
**(ബിഷപ്പ്, മാവേലിക്കര രൂപത,**
**സീറോ മലങ്കര കത്തോലിക്കാ ചർച്ച്)**

ലാളിത്യത്തിന്റെയും കരുണയുടെയും സ്നേഹത്തിന്റെയും മുഖം ജനങ്ങൾക്ക് സുലഭമാക്കി കൊടുത്ത ഒരു മഹാപുരോഹിതനാണ് അഭിവന്ദ്യ അന്തോണിയോസ് തിരുമേനി. തനിക്ക് ചുറ്റും ചേരുന്ന ജനസമൂഹത്തെ ദൈവബന്ധിതമായി കരുതുവാൻ തക്കവണ്ണം ഏറെ പരിശ്രമിച്ച ഒരു വ്യക്തിത്വം. മറ്റുള്ളവരെ തങ്ങളെക്കാൾ ശ്രേഷ്ഠരെന്ന് കരുതണമെന്ന് വിനയാന്വിതനായി തന്റെ സംഭാഷണ ശൈലിയിലൂടെ പഠിപ്പിച്ച ഒരു പിതാവായിരുന്നു അന്തോണിയോസ് തിരുമേനി. അദ്ദേഹത്തിന്റെ അനുഗ്രഹപ്രദമായ സംഭാഷണങ്ങളും ലളിതമായ ജീവിതവും ഏറെ ആകർഷിച്ചിട്ടുണ്ട്. ഒരിക്കൽ ഒരു സൗഹൃദ സംഭാഷണത്തിൽ, തിരുമേനി ഇന്ന രാജ്യത്ത് പോയിട്ടുണ്ടോ എന്ന് ചോദിച്ചപ്പോൾ ഒരു നിറഞ്ഞ ചിരിയോടെ നൽകിയ മറുപടി ഇന്നും എന്നെ അതിശയിപ്പിക്കുന്നുണ്ട്, "തിരുമേനീ... ഞാൻ ഇതുവരെ പാസ്പോർട്ട് എടുത്തിട്ടില്ല, ഇവിടെ ഈ ചുറ്റുവട്ടങ്ങളിൽ സഞ്ചരിക്കുന്നതിന് അതിന്റെ ആവശ്യമുണ്ടെന്ന് തോന്നുന്നില്ല..."

അപ്പോൾ എത്ര ലളിതമായ ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്. തിരുമേനിയുടെ പ്രസംഗങ്ങൾ, ഉപദേശങ്ങൾ ഇവ വളരെ ലളിതമായ രീതിയിൽ ആളുകൾക്ക് മനസ്സിലാക്കുവാൻ തക്കവിധം പ്രാപ്യമായവ ആയിരുന്നു. 'എന്നാൽ ഞാനല്ല ക്രിസ്തു എന്നിൽ ജീവിക്കുന്നു' എന്ന് പറഞ്ഞതുപോലെയാണ് അദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള ഓരോ കർമ്മങ്ങളും. നിരന്തരം തിരുമേനി ആവർത്തിച്ചു പറഞ്ഞിരുന്ന ഒരാശയമാണ് 'ദൈവാശ്രയ ബോധം' എത്രത്തോളം മനുഷ്യത്വം ഉണ്ടോ, അത്രത്തോളം ദൈവീകത മറ്റുള്ളവർക്ക് അദ്ദേഹത്തിൽ നിന്ന് അനുഭവിക്കുവാൻ സാധിച്ചിട്ടുണ്ട്. ഇങ്ങനെ സവിശേഷമായ ഒരു വ്യക്തിത്വത്തിന് ഉടമ വ്യക്തിപരമായി എന്നെ ഏറെ സ്വാധീനിച്ചിട്ടുള്ള, അനുഗ്രഹിച്ചിട്ടുള്ള ആ പിതാവ് സ്വർഗീയ ഭവനത്തിലേക്ക് കടന്നു ചെല്ലുമ്പോൾ "വിശ്വസ്തനായ ദാസാ, പിതാവിന്റെ ഭവനത്തിലേക്ക് പ്രവേശിക്കുക" എന്ന ഇമ്പകരമായ ശബ്ദം കേൾക്കുവാൻ നാഥൻ യോഗ്യത നൽകട്ടെ...



**അഭി. ജോസഫ് മാർ ബർണബാസ്**
**സഫ്രഗൻ മെത്രാപ്പോലീത്ത**
**(കൊട്ടാരക്കര-പുനലൂർ ഭദ്രാസനം, മാർത്തോമാ സഭ)**

മലങ്കര ഓർത്തഡോക്സ് സഭയുടെ കൊല്ലം ഭദ്രാസനത്തിന്റെ മുൻ മെത്രാപ്പോലീത്താ ആയിരുന്ന അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമേനി ദൈവം തന്നെ ഏല്പിച്ച ശുശ്രൂഷ പൂർണമാക്കി നമ്മിൽ നിന്നു വാങ്ങിപ്പോയിരിക്കുന്നു. വന്ദ്യ തിരുമേനിയോട് ഒന്നിച്ചു നല്ല സ്നേഹബന്ധം കാത്തു സൂക്ഷിക്കാൻ ഇടയായിട്ടുണ്ട്. അത് കൊരട്ടി അരമനയിലും കൊല്ലം അരമനയിലും ലഭിച്ച സ്നേഹ കൂട്ടായ്മകളാണ്. സ്നേഹ സമ്പന്നനും പരമാർത്ഥിയും മെത്രാന്മാർക്കെല്ലാം മാതൃകയും ആയിരുന്നു വന്ദ്യ പിതാവ്. തിരുവചനം പറയുന്നു, "തന്റെ ഭക്തന്മാരുടെ മരണം യഹോവയ്ക്കു വിലയേറിയതാകുന്നു". ദൈവത്തിന്റെ പരിശുദ്ധാത്മാവ് തിരു സഭയെ ആശ്വസിപ്പിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. മലങ്കര മാർത്തോമ്മാ സുറിയാനി സഭയുടെ കൊട്ടാരക്കര പുനലൂർ ഭദ്രാസനത്തിന്റെ അനുശോചനവും പ്രാർത്ഥനയും രേഖപ്പെടുത്തുന്നു.



**റവ. ഡോ. സെൽവിസ്റ്റർ പൊന്നുമുത്തൻ**
**(ബിഷപ്പ്, പുനലൂർ അതിരൂപത**
**ലാറ്റിൻ കത്തോലിക്കാ ചർച്ച്)**

നിത്യതയിലേക്ക് യാത്രയായ പണ്ഡിതനും വാഗ്മിയും നിർമ്മലനുമായ ജീവിതത്തിന് ഉടമയുമായിരുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ സീനിയർ മെത്രാപ്പോലീത്തായും കൊല്ലം, കൊച്ചി ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായുമായിരുന്ന അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമേനിയുടെ വേർപാടിൽ എന്റെ പേരിലും പുനലൂർ രൂപതയിലെ എല്ലാ വൈദീകരുടെയും സന്യസ്തരുടെയും അല്മായരുടെയും പേരിലുള്ള അനുശോചനവും പ്രാർത്ഥനയും അറിയിക്കുന്നു. ആത്മാവിന് നിത്യശാന്തി നൽകണമേയെന്ന് പ്രാർത്ഥിക്കുന്നു.

